License No. 371.        Dated 10-10-37.

# വൈദ്യസാരഥി.

EDITOR:- N. S. MOOSS, (VAYASKARA)

വാർഷികവരിസംഖ്യ രൂ. 3.        ഒററപ്രതിക്ക് അണ 4.

വാല്യം **12** { **1123** കന്നി. { ലക്കം **6.**

# വൈദ്യസാരഥി.

കേരളത്തിലെ

ഏക സംസ്കൃത മലയാള വൈദ്യമാസിക.

വാല്യം 12. } 1123 കന്നി. { ലക്കം 6.

## മംഗളം.

—*—

രിപോർജ്ജയേ സാരഥിവന്മഹീപതേഃ
സഹായതാം വൈദ്യഗണസ്യ രുഗ്ജയേ
പ്രപദ്യമാനേയമതീവ മാസികാ
സദാ പരം ശുംഭതു വൈദ്യസാരഥിഃ

വൈദ്യൻ, പി. രാമൻമേനോൻ.

# അസ്ഥിസ്രാവം.

(എസ്സ്. രാമകൃഷ്ണവാൎയ്യർ, വൈദ്യകലാനിധി, തൊടുപുഴ.)

"ഉക്തമായതിൽനിന്നു വ്യത്യാസമായി വരുന്നില്ലെന്നുണ്ടായിരുന്നെങ്കിൽ ത്രിദോഷസിദ്ധാന്തംതന്നെ വിവരിക്കേണ്ട ആവശ്യമില്ലായിരുന്നു എന്നു് മി. വാൎയ്യർ എഴുതിയിരുന്നതു നോക്കുമ്പോൾ ജ്വരാദികൾ തന്ത്രകാരന്മാർ പറഞ്ഞവിധത്തിലല്ലാതെ വ്യത്യാസമായി [വിജാതീയലക്ഷണയുക്തങ്ങളായി] കാണുന്നുണ്ടെന്നു് വിചാരിക്കാനിടവന്നിട്ടുണ്ടു്. പക്ഷെ തന്ത്രകാരന്മാർ പറഞ്ഞ ലക്ഷണങ്ങളല്ലാതെ ജ്വരാദി

കൾക്കെന്തെല്ലാം ലക്ഷണങ്ങളാണ് വിജാതീയങ്ങളായി കാണുന്നതെന്ന് അദ്ദേഹം വിവരിച്ചിട്ടില്ലതാനും" എന്ന് മി. മേനോൻ എഴുതിക്കാണുന്നതിനു സമാധാനം വൈദ്യസാരഥി 11-ാം വാല്യം 7-ാം ലക്കത്തിൽ അസ്ഥിസ്രാവത്തേപ്പറ്റി ഞാൻ എഴുതിയിരുന്ന ലേഖനത്തിൽ സിദ്ധാന്തനിദാനത്തിലെ "വ്യാധയോƒപരിസംഖ്യേയാ" എന്നിത്യാദി ഭാഗങ്ങൾക്ക് ശ്രീ. ഗണനാഥസേനൻ എഴുതിയിട്ടുള്ള വ്യാഖ്യാനം ഉദ്ധരിച്ചിരുന്നതു് ഒരു പരിവർത്തിക്കൂടി സമാധാനമിത്തനായി വായിച്ചുനോക്കണമെന്നുള്ളതാണ്.

ന ഹീദാനീം പ്രായ: സന്നിപാതജ്വരേ കോഠാനാം ശ്യാവരക്താനാം മണ്ഡലാനാഞ്ച ദർശനം "ഭവതി" എന്നും മറവുമുള്ള ഭാഗങ്ങൾ വീണ്ടും ഉദ്ധരിച്ച് സമയവും കടലാസും നഷ്ടപ്പെടുത്തണമെന്നു വിചാരിക്കാറില്ല. മറുപടി പറയുമ്പോൾ മറുപടി പറയേണ്ട സംഗതി എന്താണെന്നറിഞ്ഞിട്ടായാൽകൊള്ളാമെന്നൊരപേക്ഷയുണ്ട്.

"ത്രിദോഷസിദ്ധാന്തം" എന്ന് ഞാൻ പറഞ്ഞിരിക്കുന്നതു് മി. മേനോന് ഇഷ്ടപ്പെട്ടില്ലാ എന്നു തോന്നുന്നു. ത്രിദോഷസിദ്ധാന്തം എന്ന് എഴുതിയിട്ടുള്ളവരോടൊക്കെ മി: മേനോന് ഇഷ്ടമില്ലെങ്കിൽ അക്കൂട്ടത്തിൽ ഞാൻ മാത്രമല്ലാ എന്ന് എനിക്കു സമാധാനം ഉണ്ട്. കേരളത്തിൽ മുൻപുണ്ടായിരുന്ന "വൈദ്യമഞ്ജരി" തുടങ്ങിയുള്ള പല വൈദ്യമാസികകളും എടുത്തുനോക്കിയാൽ സുപ്രസിദ്ധന്മാരായ പല വൈദ്യപണ്ഡിതന്മാരും മേല്പറഞ്ഞ വാക്ക് ഉപയോഗിച്ചിട്ടുള്ളതായി കാണാം. ശ്രീ. ഗണനാഥസേനൻതന്നെ "ത്രിദോഷസിദ്ധാന്തം" എന്നും അതിൻെറ ഇംഗ്ലീഷ് തർജ്ജിമയായി '*Theory of Thridosha*' എന്നും പ്രയോഗിച്ചിട്ടുണ്ട്. ത്രിദോഷസിദ്ധാന്തം എന്ന പദത്തെപ്പററി ഇത്രയ്ക്കു് വിഷമതയുള്ള മി. മേനോൻ ഹോരാശാസ്ത്രത്തിൻെറ വ്യാഖ്യാനത്തിൽ ശ്രീ. കൈക്കുളങ്ങര രാമവാര്യർ അവർകൾ എഴുതിയിട്ടുള്ള 'ലൌകികസിദ്ധാന്തം', 'താന്ത്രികസിദ്ധാന്തം',

സാഹിത്യശാസ്ത്രസിദ്ധാന്തം എന്നുംമററുമുള്ള പദങ്ങളേപ്പററി എന്തുപറയുമോ ആവോ? അതുപോലെ "സിദ്ധാന്തകൗമുദി, ലഘുസിദ്ധാന്തകൗമുദി" മുതലായ സമസ്ത പദങ്ങളേപ്പററിയും എന്തുപറയുംപോലും. സിദ്ധാന്തശബ്ദത്തിനു ശാസ്ത്രത്താലുറപ്പിക്കപ്പെട്ടതായ അത്ഥം എന്ന് മി. മേനോൻ അത്ഥം എഴുതിയിട്ടുണ്ട്. അതുവച്ചുകൊണ്ട് മേല്പറഞ്ഞ പദങ്ങളുടെ അത്ഥംക്രുടി സമരസപ്പെടുത്തിക്കാണുവാനാഗ്രഹിക്കുന്നു.

ഇനി ഈ "സിദ്ധാന്ത"ത്തെപ്പററി എനിക്കു അറിവാൻ സാധിച്ചിട്ടുള്ളടത്തോളം എഴുതാമെന്നുദ്ദേശിക്കുന്നു. "സിദ്ധാന്തോ നാമ ബഹുപരീക്ഷാസംസിദ്ധഃ സ ഹേതുകോനിണ്ണയ:" എന്നാണ് ഞാൻ മനസ്സിലാക്കിയിട്ടുള്ളതു്. "സിദ്ധാന്തോനാമയ: പരീക്ഷകൈഃ ബഹുവിധം പരീക്ഷിതോ ഹേതുഭി: സാധയിത്വാ സ്ഥാപ്യതേ നിണ്ണയ:" എന്നു ചരകനും സിദ്ധാന്തത്തേപ്പററി പറഞ്ഞുകാണുന്നു. ഇവിടെ ശാസ്ത്രമെന്നും ഉറപ്പിക്കപ്പെടുക എന്നും ഒന്നും കാണുന്നില്ല. സിദ്ധമായ അന്തം=സിദ്ധാന്തം. അന്തം സിദ്ധമാകുക എന്നു പറഞ്ഞാൽ പ്രത്യക്ഷം, അനുമാനം, ഐതിഹ്യം, ഔപമ്യം എന്നീനാലുവിധഹേതുക്കളാലും ഒന്നിൻെറ തത്വോപലബ്ധിക്കാകുന്നു. അതാണ് മുൻപു പറഞ്ഞ ലക്ഷണം. അതായതു് പരീക്ഷകന്മാരാൽ ബഹുവിധം പരീക്ഷിച്ചറിഞ്ഞ സഹേതുകമായ നിണ്ണയമെന്ന്. രോഗകാരണത്തേപ്പററി പരിപൂണ്ണവും സമഗ്രവുമായ ഒരു പഠനം നടത്തി ഒടുവിൽ ത്രിദോഷങ്ങളാണ് രോഗഹേതുക്കളെന്ന് നിണ്ണയിക്കപ്പെട്ടു. അങ്ങിനെ നിണ്ണയിക്കപ്പെട്ടപ്പോൾ അതിനെ സിദ്ധാന്തമായി സ്വീകരിക്കേണ്ടതായിവന്നു. അതാണ് ത്രിദോഷസിദ്ധാന്തം. അതുകൊണ്ട് ത്രിദോഷസിദ്ധാന്തം എന്നു പറയുന്നതിൽ എന്താണ് തെററ് എന്നു മനസ്സിലാകുന്നില്ല. തെററുണ്ടെങ്കിൽ പണ്ഡിതന്മാർ ആ തെററിനെ യുക്തിയുക്തമായി ചൂണ്ടിക്കാണിച്ചുതരുവാനപേക്ഷ.

കാലചക്രഭ്രമണത്തിൽപ്പെടുന്ന ഗോളങ്ങളുടെ സ്ഥാന ഗതികൾക്ക് വ്യത്യാസം വരുമെന്നും അതുകൊണ്ട് ഗണിത ശാസ്ത്രം പരിഷ്കരിക്കേണ്ടിവരുമെന്നും മി: മേനോൻ സമ്മതിക്കുന്നു. എന്നാൽ കാലചക്രത്തിൽ പെടുന്ന സകലതിനും മാററം വരുമെന്നുള്ളതിൽ എനിക്ക് യാതൊരു സംശയവുമില്ല. അതിൽപ്പെടാത്ത യാതൊന്നും ഇല്ലാ എന്നുള്ളതുകൊണ്ട് സകലതിനും മാററം വരേണ്ടതുമാണ്, വരുന്നുമുണ്ട്. ഗോളങ്ങൾ എന്നു പറയുന്നതിൽ ഭൂമിയേക്കൂടി ഉൾപ്പെടുത്തിയിട്ടുണ്ടല്ലോ. അങ്ങിനെ ഭൂഗോളത്തിൽ വരാവുന്ന മാററം അതിനെ ആശ്രയിക്കുന്ന വസ്തുക്കളിൽ വരുന്നില്ല എന്നു പറയുന്നതിൽ എന്താണു യുക്തി. ആശ്രയത്തിൽ വരുന്ന വ്യത്യാസം ആശ്രയികളിലും വരുന്നില്ലന്നു പറഞ്ഞാൽ ആശ്രയാശ്രയിബന്ധം എവിടെ? ശരീരത്തിൽ വരുന്നതാപം മനസ്സിനേയും മനസ്സിനു വരുന്നതു ശരീരത്തെയും ബാധിക്കയില്ലന്നോ?

മനശ്ശരീരയോസ്താപഃ
പരസ്പരമനുവ്രജേൽ
ആധാരധേയഭാവേന
തപ്താജ്യഘടയോരിവ.

എന്നുംമററുമുള്ള പ്രമാണങ്ങൾ മറിച്ചെഴുതണമെന്നാണോമി: മേനോൻ പറയുന്നതു്. ലോകത്തിലുള്ളസകല ദ്രവ്യങ്ങൾക്കും കാലവ്യത്യാസം അനുസരിച്ചു മാററം വരുന്നുണ്ട്. അപ്പോൾ ദശമൂലാദികൾക്ക നിശ്ചയമായും വ്യത്യാസംകാണണം. ഇന്നും ദശമൂലത്തിൽ വാതഹരത്വവും ശർക്കരയിൽ മധുരവും കാണുന്നുണ്ടെങ്കിലും അതു് മുൻപുണ്ടായിരുന്ന അളവിൽ തന്നെ ഉണ്ടോ എന്നു് ആലോചിക്കേണ്ടിയിരിക്കുന്നു. നിശ്ചയമായും കുറവായിട്ടു കാണുവാനേ ന്യായമുള്ളു. അല്ലെങ്കിൽ ഇന്നു് ദശമൂലത്തിൽ എന്തുമാത്രം വാതഹരത്വശക്തിയുണ്ടെന്നു് കണക്കാക്കിയിട്ടു് ഇരുപതോ അൻപതോ വർഷങ്ങൾക്കു ശേഷം വീണ്ടും പരിശോധിച്ചു നോക്കുക. അപ്പോൾ അതിന്റെ

സൂക്ഷ്മതത്വം മനസ്സിലാക്കുവാൻ സാധിക്കും. പക്ഷെ അങ്ങി നെ പരിശോധിക്കാതെ അനുമാനംകൊണ്ടു് തന്നെ കുറവാ യിട്ടുവരുവാനേ കാര്യമുള്ളു എന്നു് നമുക്കറിയാം. കാലോഹി നാമ ഭഗവാൻ അനാദിനിധനോ യഥോപചിതകർമ്മാനു സാരീയമനു രോഗാരോഗ്യാദയഃ ഖാദയശ്ച മഹാഭൂതവിശേ ഷാഃ തഥാതഥാ വിപരിണമന്തോ ജന്മവതാം ജന്മമരണ സ്വസ്ത്യരസവീര്യദോഷദേഹബലവ്യാപത്സമ്പദാം ച കാരണ ത്വം പ്രത്യയതാം പ്രതിപദ്യന്തെ'' എന്നുള്ള സംഗ്രഹ വാക്യം മാത്രം മതി കാലപരിണാമത്തിൽ സകലതിനും മാററം വരുമെന്നു് അറിയുവാൻ. അതിൽ ഋതു രസം വീര്യം മുതലായവയുടെ വ്യാപൽസമ്പത്തുകൾക്കും ഹേതു കാലമാണെന്നു് കാണാം. അപ്പോൾ ദശമൂലത്തിന്റെയോ കരിമ്പിൻ നീരിന്റെയോ ഒഴിച്ച് ബാക്കിയുള്ളതുകളുടെയെ ന്നു പ്രസ്താവിച്ചിട്ടില്ലെന്നും ഓർമ്മിക്കണം. വരിക്കപ്ലാവിന്റെ കുരു കുഴിച്ചിട്ടു് ഉണ്ടാകുന്ന പ്ലാവിൽ കൂഴച്ചക്കയും അതുപോ ലെ നേരേമറിച്ചും നാം കാണുന്നുണ്ടു്. അതിനെ ഒരു മാററ മായി അംഗീകരിക്കുവാൻ നിവൃത്തിയില്ലെന്നും ചക്ക തേങ്ങാ യായി മാറിയാലേ മാററമായി എന്നും പറയുന്നതിനെന്താ ണു് അർത്ഥം. അതുപോലെ ദശമൂലം ഇന്നും വാതഹരമാ ണെന്നുള്ളതുകൊണ്ടു് കാലം ചിലവസ്തുക്കളെമാത്രമേ ബാധി ക്കുകയുള്ളു എന്നുപറയുന്നതിൽ യുക്തിയില്ല. ദശമൂലത്തിനു് അതിന്റെ വാതഹരത്വത്തിൽകാലവ്യത്യാസം അനുസരിച്ച് കൂടുതലോ കുറവോ ഉണ്ടോ എന്നു ഗവേഷണംചെയ്തറിഞ്ഞു് അതിന്റെ കാരണം അന്വേഷിക്കുമ്പോൾ സ്വയം സൂക്ഷ്മ മായി സംഗതികൾ അറിവാൻ സാധിക്കും. ഇത്രയുംപറഞ്ഞ തിൽനിന്നും ഏതുകാലത്തും രോഗകാരണങ്ങളായി ത്രിദോഷ ങ്ങൾ തന്നെയാണു് നില്ക്കുന്നതെങ്കിലും ഹേത്വാദികളുടെ വ്യ ത്യാസം അനുസരിച്ച് വ്യാമിശ്രലക്ഷണങ്ങളായി പല വ്യാധി കളും ഉണ്ടാകാമെങ്കിലും മൂലകാരണങ്ങളായ ദോഷങ്ങളെ പ്രാ ധാന്യേന അംഗീകരിച്ചാൽ മതിയെന്നും സിദ്ധമായി. അതു

കൊണ്ടുതന്നെയാണ് ദോഷങ്ങളെ വച്ചുകൊണ്ട് പുതിയരോഗങ്ങളിൽ ചികിത്സിച്ചുകൊള്ളണമെന്നുപദേശിച്ചിട്ടുള്ളതും. അടുത്തതായി മി: മേനോൻ ശിരസ്സേകാദിവിധി എഴുതിയിട്ടുണ്ടെന്നും അതു് ചില വൈദ്യപണ്ഡിതന്മാൎക്കു് അയച്ചുകൊടുത്തിട്ടുണ്ടെന്നും ബാക്കി ഉണ്ടായിരുന്ന പുസ്തകങ്ങൾ മുക്കാലും വിററുതീൎന്നിരിക്കുന്നുവെന്നും കൂടാതെ അഷ്ടാംഗഹൃദയത്തിനു് ഏതോ വ്യാഖ്യാനം എഴുതിയിട്ടുണ്ടെന്നും മററും പ്രസ്താവിച്ചുകാണുന്നുണ്ട്. അതുകളൊന്നും വാദവിഷയത്തെപ്പററിയുള്ളതല്ലാത്തതിനാൽ മറുപടി പറയണമെന്നുദ്ദേശിക്കുന്നില്ല.

ഇനി പറയാത്ത രോഗങ്ങൾക്കു് വ്യാധിവിപരീതചികിത്സ എങ്ങിനെ സാധിക്കുമെന്നു് നോക്കാം.

---

# "സ്പ്രൂ" എന്താണ്?

---

പണ്ഡിററ്. സി. രാമകൃഷ്ണൻനായർ (ആയുൎവ്വേദാചാൎയ്യൻ)
ചെറുവള്ളി.

ഞാൻ ഇവിടെ അവതരിപ്പിക്കാൻ വിചാരിക്കുന്ന വിഷയം—രോഗം ആയുൎവ്വേദജ്ഞന്മാരുടെ അവധാനപൂൎവ്വമായ ഗവേഷണത്തിനു പാത്രമാകണമെന്നു് ആഗ്രഹിക്കുന്നു. എൻെറ അനുഭവത്തിൽപ്പെട്ട ഒരു രോഗചികിത്സയുടെ ചരിത്രം അടിയിൽ ചേൎക്കുന്നതു് അതിനുവേണ്ടിയാണ്.

ഏകദേശം അഞ്ചാറുസംവത്സരക്കാലത്തിനു മുൻപ് ഒരു സ്ത്രീയെ, അവരുടെ രക്ഷകൎത്താക്കൾ എൻെറ അടുക്കൽ ചികിത്സയ്ക്കായി കൊണ്ടുവന്നു. പല ഡാക്ടർമാരും നല്ല ആയുർവേദവൈദ്യന്മാരും ചികിത്സിച്ചതാണെന്നും രോഗത്തിനു യാതൊരു കുറവും കാണുന്നില്ലെന്നും അവർ പറഞ്ഞു.

രണ്ടുമാസത്തിൽ കൂടുതൽ പഴക്കമുള്ളതാണ് ആ രോഗമെന്നുള്ളതിനാൽ എത്രയുംവേഗം സുഖപ്പെടുത്തണമെന്നുള്ള നിർബ്ബന്ധപൂർവ്വമായ അപേക്ഷയും അവരിൽനിന്നു പുറപ്പെട്ടു. രോഗിണിക്കു് 20 വയസ്സോളം പ്രായമുണ്ടു്. ശരീരം വളരെ ശോഷിച്ച് അസ്ഥി മാത്രമായിരുന്നു. വായ്ക്കുള്ളിലെ തൊലി ഇളകുന്നുണ്ടു്. എപ്പൊഴും അതിസരിക്കുന്നു. "നാഴികയ്ക്കു നാല്പതുപ്രാവശ്യം" എന്നു് അതിശയോക്തികൂടാതെ പറയാം. മലത്തിൽ പതയോ, ചളിയോ ചിലപ്പോൾ ഉണ്ടായിരിക്കും. അതിസാരം പലവിധത്തിൽ നിറഭേദത്തോടുകൂടിയും ഇരുന്നിരുന്നു. മുൻപു് ചികിത്സ നടത്തിയിരുന്ന ആയുർവ്വേദവൈദ്യന്മാരുടെ ചികിത്സാക്രമങ്ങൾ, ചോദിച്ചറിഞ്ഞിടത്തോളംകൊണ്ടും ഡാപ്പുകൾകൊണ്ടും ഏററവും ശ്രേഷ്ഠങ്ങളായിരുന്നു എന്നു് എനിക്കു തോന്നി.

അർശസ്സ്, ഗ്രഹണി, അതിസാരം ഇങ്ങനെയുള്ള പല രോഗങ്ങളുടേയും അവസ്ഥാവിശേഷങ്ങളിലോ, അവയുടെ അനുബന്ധങ്ങളിലോ ചെയ്യേണ്ട ചികിത്സാവിധികളിൽ ഒട്ടുമുക്കാലും ആ രോഗിണിയിൽ പ്രയോഗിച്ചുകഴിഞ്ഞിട്ടുണ്ടു്. ഒരു സുഖവും കാണാനുമില്ല. ഏതായാലും ഇതെല്ലാം കണ്ടും കേട്ടും അത്ഭുതപരതന്ത്രനായ ഞാനും ചികിത്സ ചെയ്യാൻ തയ്യാറായി. ഒരു മാസത്തോളം എന്റെ ചികിത്സ തുടന്നു ചെയ്തപ്പോൾ രോഗിണിക്കു് എഴുന്നേററുനടക്കാനുള്ള കെൽപുമില്ലാതെയായി. അതിസാരത്തിനു യാതൊരു കറവുമില്ല. രോഗിണിയും സ്വന്തം ആളുകളും അശരണരായി. ഞാനോ ഇതികർത്തവ്യതാമൂഢനും.

ഇങ്ങനെയിരിക്കെ, മുമ്പു് ഞാൻ വായിച്ചു് നോട്ടുകുറിച്ചിരുന്ന ഒരു ബുക്കിൽ "സ്പ്രൂ" എന്നൊരു രോഗത്തെപ്പററി എഴുതിയിട്ടിരുന്ന ഒരു ഭാഗം കണ്ടുകിട്ടാനിടയായി. അതിലെ രോഗലക്ഷണങ്ങൾ പ്രസ്തുത രോഗിയിൽ ശരിയായി കാണുന്നുണ്ടെന്നു് എനിക്കു തോന്നി. എനിക്കു ആശയററിരുന്ന ഒരു ചികിത്സയാണതെങ്കിലും കേവലം പരീക്ഷണാർത്ഥം

(ആ നോട്ടിലുണ്ടായിരുന്ന നിർദ്ദേശമനുസരിച്ച്) കാത്സ്യം ലാക്ടേററ് (*Calcium Lactate*) എന്ന ഇംഗ്ലിഷ് ഔഷധം വരുത്തി രോഗിണിയെ സേവിപ്പിച്ചു. 6 നേരം ഈ ഔഷധം സേവിച്ചുകഴിഞ്ഞതോടെ രോഗത്തിനു കാര്യമായ ആശ്വാസം കണ്ടുതുടങ്ങി. തുടന്ന് കുറച്ചുമരന്നുകൂടെ സേവിപ്പിച്ച് പത്ഥ്യക്രമങ്ങളും ആഹാരചര്യകളും നിയന്ത്രിച്ചതോടുകൂടെ വളരെ സുഖം കണ്ടു. ക്രമേണ പരിപൂർണ്ണസുഖം പ്രാപിച്ച ആ രോഗിണി നല്ല ആരോഗ്യവതിയായി ഇപ്പൊഴും ജീവിച്ചിരിക്കുന്നു. ഇന്ന് രണ്ടു സന്താനങ്ങളുടെ മാതാവുമാണവർ.

മേൽപറഞ്ഞ ചികിത്സാക്രമം പരീക്ഷിക്കുവാൻ ഞാൻ സന്നദ്ധനാകാതെയിരുന്നെങ്കിൽ അവസാനമായി എന്നെ ശരണംപ്രാപിച്ച ആ രോഗിണിക്ക് ഇന്നു ജീവനോടെ ഇരിക്കുവാൻ കഴിയുമായിരുന്നുവോ എന്ന് സംശയിക്കുന്നു.

ഇനി മേൽ പറഞ്ഞ രോഗത്തെപ്പററി എൻെറ നോട്ടുബുക്കിൽ കുറിച്ചിരുന്ന ഭാഗം അടിയിൽ ചേക്കാം.

## "സ്പ്രൂ" (*Sprue*)

ഈ രോഗം അതിസാരമെന്നപോലെ അല്പം മഞ്ഞനിറത്തോടുകൂടിയതും പതയുള്ളതും വലിയ അംശങ്ങളുള്ളതുമായ മലത്തോടുകൂടിയാണ് ആരംഭിക്കുന്നത്. പതിവായി രാവിലെതന്നെ പല പ്രാവശ്യം വയറിളകിപ്പോകുന്നതായിരിക്കും. നാക്കിലും കവിൾത്തടങ്ങളുടെ ഉൾപ്രദേശങ്ങളിലും ഉണ്ടാകുന്ന പുണ്ണുകൾ മൂലം വായ് മൃദുവായും എളുപ്പത്തിൽ വേദന തട്ടുന്നതായും കാണപ്പെടുന്നതാണ്. അതോടുകൂടി ദഹനക്കേടും ഉണ്ടാകും. രോഗിയുടെ ശരീരത്തിൻെറ ഘനം കുറഞ്ഞുവരികയുംചെയ്യും. ഈ അടുത്തകാലംവരെ ഇതിനെ ഒരു കുടൽസംബന്ധമായ രോഗമെന്നുവിചാരിച്ചാണ് ചികിത്സിച്ചുപോന്നിരുന്നത്. എന്നാൽ ഇപ്പോൾ അതു ഭക്ഷണത്തിൽ അടങ്ങിയിരിക്കുന്ന കുമ്മായാംശത്തെ (ചുണ്ണാമ്പ്—കാത്സ്യം) ഉപയോഗിക്കുന്നതിനു (സ്വീകരിക്കുന്നതിനുള്ള)

ശക്തിക്കുറവുനിമിത്തം ഉണ്ടാകുന്ന ഒരുമാതിരി പോഷണപരിണാമരോഗമാണെന്നു് കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു.

കമ്മായപ്രവത്തകാവയവങ്ങൾ തങ്ങളുടെ വേലയെ തുടൎന്നു ചെയ്യായ്കയാൽ ശരീരത്തിനുള്ളിൽ കമ്മായാംശത്തിനുണ്ടാകുന്ന കുറവുനിമിത്തമുള്ള ഒരു ക്ഷാമമുണ്ടാകുന്നു. ഈ കമ്മായപ്രവത്തകന്മാർ പ്ലീഹ, കരൾ, (യകൃത്തു്) പാരതയിറായിഡ് എന്നിങ്ങനെ പിണ്ഡാകൃതിയിലുള്ള ഒരുകൂട്ടം അവയവങ്ങളാണു്. ഈ തത്വം കണ്ടുപിടിക്കപ്പെട്ട നാൾമുതൽ 'സ്പ്രൂ' എന്ന ഈ വ്യാധിയെ വിജയകരമാംവണ്ണം പരിഹരിച്ചുവരുന്നു എന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമാണു്.

അതിനുള്ള പരിഹാരമാൎഗ്ഗങ്ങൾ ഒന്നാമതായി, ഒന്നോ രണ്ടോ ആഴ്ചയോളം പാൽ മാത്രം കൊടുത്തു് രോഗിയെ ഒരു സ്ഥാനത്തുതന്നെ കിടത്തിയേക്കുക. പിന്നെ ആ രോഗിയുടെ ശരീരത്തിൽ കമ്മായം വർദ്ധിപ്പിക്കത്തക്കവണ്ണം പത്തു ഗ്രയിൻ-'കാത്സ്യം ലാക്റ്റേറു്' വീതം ദിവസം മൂന്നു പ്രാവശ്യം വീതം കൊടുക്കുക.

സ്പ്ലീൻ (പ്ലീഹ), കരൾ, പാരതൈറായിഡ് എന്നീ അവയവങ്ങളുടെ ഉണങ്ങിയ ഭാഗങ്ങളെക്കൊണ്ടുള്ള മരുന്നുകൾ ചേൎന്ന ഗുളികകൾ ദിവസം മൂന്നു പ്രാവശ്യംവീതം ഉപയോഗിച്ചുവരാവുന്നതാണു്. പിണ്ഡസംബന്ധമായ ഈ സാധനങ്ങൾ കമ്മായപ്രവത്തകന്മാരുടെ കുറവിനെ പരിഹരിച്ചു് മിക്ക അവസരങ്ങളിലും ശരീരത്തിലുള്ള പോഷണവ്യവസ്ഥയെ സംബന്ധിച്ച ക്രമക്കേടിനെ ഇല്ലായ്മ ചെയ്യുന്നു.

ഒരാഴ്ചവട്ടമോ അതിൽ കൂടുതലോ പാൽ മാത്രം സേവിച്ചശേഷം പാൽപേത്തു് ഉണ്ടാക്കപ്പെടുന്ന മറു് ആഹാരസാധനങ്ങളും പാലും സമ്പ്രങ്ങളും ഉപയോഗിച്ചു് ഭക്ഷണക്രമത്തെ ക്രമേണ വർദ്ധിപ്പിച്ചുകൊള്ളണം. സാധാരണ സ്പ്രൂരോഗം ആറു് ആഴ്ചവട്ടത്തിനുള്ളിൽ ശമിച്ചിട്ടു്

രോഗിക്ക് പൂൎണ്ണസുഖവും ബലവും ഉണ്ടാകേണ്ടതാണ്. അതോടുകൂടി പൂൎണ്ണഅളവിൻപ്രകാരമുള്ള ഭക്ഷണക്രമങ്ങളേയും സ്വീകരിക്കാം.

"സ്പ്രൂ അല്ല എന്നുവരികിലും അതുപോലെ പൂൎണ്ണകളുള്ളതും പഴക്കം ചെന്നതുമായ ചില രോഗങ്ങൾക്കും ഈ ചികിത്സകൊണ്ട് ശമനമുണ്ടാകുന്നതാണ്. ഇതു് മെഡിക്കൽ സംബന്ധമായി അടുത്ത കാലത്തു് കണ്ടുപിടിക്കപ്പെട്ടിട്ടുള്ള ഏററവും സ്തുത്യൎഹവും ഫലപ്രദവുമായ തത്വങ്ങളിലൊന്നാകുന്നു. ഈ രോഗത്തെ 'മൂശവായി' എന്നും വിളിച്ചുവരുന്നുണ്ട്."

ഇത്രയും ആയിരുന്നു നോട്ടുബുക്കിൽ സംഗ്രഹിച്ചിരുന്നതു്. കാത്സ്യം അടങ്ങിയിട്ടുള്ള സസ്യങ്ങളും ധാതുക്കളും മററും ആയുൎവ്വേദചികിത്സയിൽ ധാരാളമായി വിധിച്ചിട്ടുണ്ട്. ശംഖം, കവടി, അസ്ഥികൾ ഇവയിൽ കാത്സ്യമുണ്ട്. പാലിലുമുണ്ട്. നാം നിത്യമായി ഉപയോഗിക്കുന്ന ഇലക്കറികളിലും മററും കാത്സ്യം ഉള്ളവ ധാരാളമാണ്. അവ കാത്സ്യമെന്ന പേരുകൊണ്ട് നമ്മുടെ ആചാൎയ്യന്മാർ നമുക്കുപദേശിച്ചിട്ടില്ലെങ്കിലും, കാത്സ്യത്തിൻെറ കുറവുകൊണ്ടുണ്ടായതെന്നു് നവീനഗവേഷകന്മാർ പറയാറുള്ളതോ പറഞ്ഞേക്കാവുന്നതോ ആയ ചില രോഗങ്ങളിൽ ആവക ഔഷധങ്ങൾ ഫലിച്ചുകാണുന്നില്ലേ എന്നും അന്വേഷിക്കേണ്ടതാണ്. ചുണ്ണാമ്പു കലക്കി തെളിച്ചെടുത്ത ജലം ഔഷധരൂപത്തിൽ ഉപയോഗിച്ചു് നല്ലഫലം കണ്ടിട്ടുള്ള ചികിത്സകന്മാർ ഇതു സമ്മതിക്കുമെന്നെനിക്കറിയാം.

വാഗ്ഭടാചാൎയ്യർ "വികാരനാമാകുശലോ ന ജിഹ്രീയാൽ കദാചന,, എന്നു പറഞ്ഞിട്ടുള്ളതിനേ ആദരിച്ചു് ആ ശ്വാസത്തെ അവലംബിച്ചു്, മേല്പറഞ്ഞ രോഗത്തിനു് പ്രത്യേകം "സംജ്ഞാ,, ആയുൎവ്വേദദൃഷ്ട്യാ നിൎദ്ദേശിച്ചിട്ടില്ലെങ്കിലും ഇതിനെ ഒരു പുതിയ രോഗവൎഗ്ഗത്തിൽപ്പെടുത്താതെ ഒരു ആയുൎവ്വേദാഭിജ്ഞനു് അവൻെറ ചികിത്സാ

പരിപാടിയിലും നിദാനസംപ്രാപ്ത്യാദികളിലും ഏതു ഖണ്ഡത്തിൽ ഒതുക്കി നിൎത്താൻ സാധിക്കുമെന്നു് ചിന്തിക്കുന്നതു് രസാവഹമാണു്. ഗവേഷണകുതുകികളായ എന്റെ വൈദ്യസഹോദരന്മാർ ഇതിനെപ്പററി അനുഭാവപൂൎവ്വം ആലോചിച്ചു് ഈ ലേഖനത്തെ മാത്രം വിഷയമാക്കി (ലേഖകനേ വിഷയമാക്കാതെ] പരിമിതങ്ങളായ വിവരണങ്ങളും അഭിപ്രായങ്ങളും ശാസ്ത്രീയമായി 'സാരഥി' മുഖേന പുറപ്പെടുവിക്കുന്നതു് പലക്കും പല വിധത്തിലും ഉപകാരപ്രദമായിരിക്കും.

---

# പ്രശ്നോത്തരങ്ങൾ.

## അഥവാ സംശയനിവൃത്തികൾ.

അഷ്ടാംഗഹൃദയം, സഹസ്രയോഗം മുതലായ ഗ്രന്ഥങ്ങളിൽ സംശയഗ്രസ്തങ്ങളും പലരും പലതരത്തിൽ വ്യാഖ്യാനിച്ചും ഉപയോഗിച്ചും വരുന്നവയുമായ പല ഭാഗങ്ങളേസംബന്ധിച്ചുമുള്ള തെറ്റുകൾ തിരിച്ചറിഞ്ഞും തിരുത്തിയും അവയ്ക്കു് ഐകരൂപ്യം വരുത്തുന്നതു് ശാസ്ത്രസാധുതചത്തിനും ഔഷധഗുണത്തിനും രോഗശമനത്തിനും അത്യന്താപേക്ഷിതവും തദ്ദ്വാരാ ലോകോപകാരത്തിനുംകൂടി സംഗതിയാവുന്നതുമാണെന്നുള്ള ഞങ്ങളുടെ ദൃഢവിശ്വാസമാണ് ഞങ്ങളെ ഈ പ്രസ്ഥാനത്തിനു പ്രേരിപ്പിച്ചിട്ടുള്ളതു്. അതിലേയ്ക്കു ഞങ്ങളുടെ അഭിപ്രായപ്രകാരമുള്ള വിവരണത്തെ ആദ്യം പ്രകാശിപ്പിച്ചുകൊള്ളുന്നു. എല്ലാ ലക്കങ്ങളിലും ഈ പംക്തികൂടി ഉണ്ടായിരിക്കുന്നതും അവയേസംബന്ധിച്ച് വൈദ്യന്മാർക്കുള്ള അഭിപ്രായങ്ങളെ വിശദമായി എഴുതി അയയ്ക്കാവുന്നതും അയയ്ക്കേണ്ടതുമാണ്. എന്നാൽ വ്യക്തിപരമായോ അനാവശ്യമായോ ഉള്ള വാദപ്രതിവാദത്തിനിടയാവാത്തവിധത്തിൽ മാന്യവായനക്കാർ ഈ പ്രസ്ഥാനത്തിനുവേണ്ട സഹായസഹകരണങ്ങൾക്കു സന്നദ്ധന്മാരാകുമെന്ന് വിശ്വസിക്കുന്നു.

# അവിപത്തിചൂർണ്ണം.

(N. S MOOSS.)

പ്രസിദ്ധമായ അവിപത്തിചൂർണ്ണത്തിന്റെ യോഗമൊന്നു ചിന്തിക്കാം. അതിലെ ഔഷധങ്ങൾ ഏതുമെത്ര എടുക്കണം? നാം ഇന്നു സാധാരണ ഉണ്ടാക്കി ഉപയോഗിച്ചുവരുന്നതു്

ഏതുപ്രകാരമാണ്? ശാസ്ത്രവിധിയനുസരിച്ചാണോ നാം ഉണ്ടാക്കിവരുന്നതു്? എന്നെല്ലാമാണ് ആലോചിക്കുവാനുള്ളതു്.

വ്യോഷത്രിജാതകാംഭോദ
ക്രിമിഘ്നാമലകൈസ്ത്രിവൃൽ
സവൈ്വഃസമാ സമസിതാ
ക്ഷൌദ്രേണ ഗുളികീകൃതാ
.... .... .... .... ....
.... .... .... .... ....
അവിപത്തിരയം നാമ്നാ
പ്രശസ്തഃ പിത്തരോഗിണാം.

വ്യോഷാദികളായ ഒൻപതുകൂട്ടം ഔഷധങ്ങൾ സമം. അത്രയും (എല്ലാം കൂടിയടത്തോളം) ത്രികോല്പക്കൊന്ന. എല്ലാം പൊടിച്ചു ശീലപ്പൊടിയാക്കി അത്രയും പഞ്ചസാര. ഈ വിധത്തിലാണ് ഈ യോഗം സാധാരണ നാം ഉണ്ടാക്കി ഉപയോഗപ്പെട്ടത്തിവരുന്നതു്. എന്നാൽ ചിലർ "സമസിതാ" എന്ന പദം "ത്രിവൃൽ" എന്നതിന്റെ വിശേഷണമാണെന്നു വാദിച്ചുകൊണ്ടു് ത്രികോല്പക്കൊന്ന എത്രയാണോ എടുക്കുന്നതു് അത്രയും മാത്രമേ പഞ്ചസാര ചേൎത്തുവരുന്നൊള്ളൂ. വ്യോഷത്രിജാതകാംഭോദകൃമിഘ്നാമലകൈഃ സവൈ്വഃ സമാ സമസിതാ ത്രിവൃൽ ക്ഷൌദ്രേണ ഗുളികീകൃതാ........ എന്നാണ് അനപയിച്ചു് അൎത്ഥം പറയുന്നതും.

ഈ യോഗത്തിൽ ത്രികോല്പക്കൊന്നയോളം പഞ്ചസാര ചേൎത്താൽ പോരാ. ത്രിവൃത്തിന്റെ വികാഷിതഗുണം കുറയുന്നതിനു പഞ്ചസാര കൂടുതൽ ചേൎക്കണം. അല്ലാത്തപക്ഷം വിശേഷിച്ചും പിത്തരോഗികൾക്കു് പലേ ഉപദ്രവങ്ങളേയും ഈ ചൂൎണ്ണത്തിന്റെ ഉപയോഗം ഉണ്ടാക്കിത്തീൎക്കുവാനിടയുണ്ടു്.

'വ്യോഷത്രിജാതകാംഭോദകൃമിഘ്നാമലകൈഃ സവൈ്വഃ സമാ ത്രിവൃൽ സമസിതാ ക്ഷൌദ്രേണ ഗുളികീകൃതാ—'

എന്നാണു് ശരിയായി അന്വയിക്കേണ്ടതു്. അപ്പോൾ സർവ്വങ്ങളോടും സമയായിരിക്കുന്ന ത്രിവൃത്തുസമസിതയായിട്ട എന്ന അൎത്ഥവും യാതൊരു ക്ലേശവും കൂടാതെ കിട്ടും. വൃദ്ധവൈദ്യാഭിമതവും അങ്ങിനെതന്നെയാണു്. ത്രികോല്പക്കൊന്നയോളം മാത്രമേ പഞ്ചസാര ചേൎക്കാൻ വിധിക്കുന്നൊള്ളു എന്നു വാദിക്കുന്നവരോടു് പറയാനുള്ളതു് ഒന്നുകൂടി ആലോചിച്ചുനോക്കണമെന്നുമാത്രമാണു്. ഇവിടെ സമസിതാ ത്രിവൃൽ എന്നു പറഞ്ഞുകൊണ്ടു് എങ്ങിനെയിരിക്കുന്ന ത്രിവൃത്താണു് എന്നുള്ളതു ആലോചിക്കുന്നില്ല. ത്രിവൃൽ എന്നുമാത്രമല്ല ഇവിടെ പറയുന്നതു്. വ്യോഷാദികളായ ഒൻപതു് ഔഷധങ്ങളോടു സമയായിരിക്കുന്നതാണു് ഇവിടെ ത്രിവൃൽ. അതുകൊണ്ടു് വ്യോഷാദ്യൌഷധങ്ങളോടു് തുല്യയായിരിക്കുന്ന ത്രിവൃത്തിനോടുസമമാണു് പഞ്ചസാര ചേൎക്കേണ്ടതു്. അല്ലാതെ സമസിതാ ത്രിവൃൽ എന്നുമാത്രം പറഞ്ഞുകൊണ്ടു് ത്രികോല്പക്കൊന്ന എത്രയാണോ എടുക്കുന്നതു് അത്രയും പഞ്ചസാര ചേൎക്കണം എന്നുപറയുന്നതു് ഒരിക്കലും ശരിയല്ല.

ഔഷധങ്ങളുടെ കണക്കു് ഒന്നുകൂടി വ്യക്തമാക്കി വൃദ്ധവൈദ്യമതാനുസാരേണ ഈ യോഗത്തിന്റെ അൎത്ഥം താഴെ കുറിക്കുന്നു.

വ്യോഷാദികൾ ഒൻപതും ഓരോ കഴഞ്ചു്, ത്രിവൃത്തു് ഒമ്പതുകഴഞ്ചു്. എല്ലാം നല്ലവണ്ണം ഒന്നിച്ചുപൊടിച്ചു് ശീലപ്പൊടിയാക്കി പതിനെട്ടു കഴഞ്ചു് പഞ്ചസാര ചേൎക്കുക. ഈ പൊടി കുഴയത്തക്കവണ്ണം തേനും ചേൎത്തു കുഴച്ചു് ഉരുട്ടിവെച്ചു് ഉപയോഗിക്കുക. എന്നാൽ മൂത്രകൃച്ഛ്റാദികൾ ശമിക്കും.

# അസ്ഥിസ്രാവത്തെക്കുറിച്ചു്.

(വൈദ്യൻ, പി. രാമൻമേനോൻ, പൊയ്യ.)

12-ാംവാല്യം 3-ാംലക്കം വൈദ്യസാരഥിയിലും 4-ാം ലക്കം വൈദ്യസാരഥിയിലും വൈദ്യകലാനിധി എസ്സ്. രാമകൃഷ്ണവാര്യരവർകൾ "അസ്ഥിസ്രാവമെന്ന തലക്കെട്ടിൽ" വീണ്ടും എഴുതിയിരുന്ന ലേഖനങ്ങളും കണ്ടു. അതിൽ ഞാൻ ആത്മപ്രശംസാലേശംകൊണ്ടു് എന്റെ ലേഖനങ്ങളെ മലിനപ്പെടുത്തുന്നുണ്ടെന്നെഴുതിയിരിയ്ക്കുന്നതിനെ സനിഷ്കർഷം വായിച്ചു. എന്നാൽ ഏതു ലക്കം വൈദ്യസാരഥിയിലാണു് ആത്മപ്രശംസാരൂപമായ ലേഖനം ഞാൻ എഴുതിയിട്ടുള്ളതെന്നും ഏതെല്ലാം വാക്കുകളാലാണു് ആത്മപ്രശംസ വ്യക്തമാകുന്നതെന്നും മി. വാര്യർ വിവരിച്ചുകണ്ടാൽകൊള്ളാം. വ്യക്തിപരങ്ങളായ വിമർശനങ്ങൾ ഞാൻ ചെയ്യാറില്ലെന്നില്ല. പക്ഷെ മഹാന്മാരായ പല ലേഖകന്മാരും അതു ചെയ്തിട്ടുണ്ടെന്നു് 3-ാം വാല്യം 1-ാം ലക്കം വൈദ്യസാരഥിമുതൽ 5-ാം വാല്യം 2-ാം ലക്കം വൈദ്യസാരഥിയുംകൂടി നോക്കിയാലറിയാം. എന്നാൽ വ്യക്തിപരങ്ങളായ വിമർശനങ്ങൾ ചെയ്തില്ലെങ്കിലും ഏതെങ്കിലും ഒരു വ്യക്തി എഴുതിയ ലേഖനം ശരിയല്ലെന്നു് വരുന്നപക്ഷം ആ വ്യക്തിയ്ക്കു് ശരിയായവിധം ആലോചിച്ചെഴുതാനുള്ള ബുദ്ധിയില്ലെന്നുള്ള സംഗതി വ്യക്തമാകുന്നതാണല്ലോ.

"ഗൃഹസ്ഥാശ്രമം വഴിപോലെ അനുഷ്ഠിക്കുന്നവൎക്കുണ്ടാകുന്ന പരമാനന്ദം മുമുക്ഷുക്കളായ മഹൎഷിമാൎക്കു് ലഭിക്കുന്ന ദിവ്യാനന്ദത്തേക്കാൾ എത്രയോ ശ്രേഷ്ഠമാണു്" എന്നു് ഡാ: പി. എൻ. പിള്ള അവർകൾ എഴുതിയിരുന്നതു് സദസദ്വിവേചനസമൎത്ഥയായ ബുദ്ധിയില്ലായ്കകൊണ്ടാണെന്നു് പറയേണ്ടതില്ലല്ലോ എന്നു് ഞാൻ എഴുതിയിരുന്നതു്

വാസ്തവമല്ലെന്നു പണ്ഡിതന്മാരാരും ധരിക്കുമെന്നു് തോന്നു ന്നില്ല. വാസ്തവം പറയുന്നതു് പരിഹാസമാണെന്നു ദുർജ്ജ നങ്ങൾക്കല്ലാതെ സജ്ജനങ്ങൾക്കു തോന്നുന്നതല്ല. അവക്കു തിൽ സന്തോഷം തോന്നാനാണു് സംഗതി എന്നു് "ജ്ഞാ നേഷ്വാത്മീയദോഷപ്രമിതിരമിതധീലാളിതാ" ഇത്യാദി യായ പദ്യത്തിന്റെ അർത്ഥം ധരിച്ചിട്ടുള്ളവക്കറിയാം.

"ഇനി മി. മേനോൻ പറഞ്ഞിട്ടുള്ള ഓരോ സംഗതി ക്കും പ്രത്യേകം പ്രത്യേകം എന്റെ കഴിവനുസരിച്ച് മറു പടി പറയുവാൻ ശ്രമിക്കാം" എന്നെഴുതിയിട്ടുള്ള മി. വാഴ്സർ ഞാൻ ആദ്യം പറഞ്ഞ പല സംഗതികൾക്കും മറുപടിപറ ഞ്ഞിട്ടില്ലെന്നു് സാരഥി വായനക്കാക്കറിയാം. അസ്ഥിസ്രാ വമെന്നൊരു രോഗമില്ലെന്നു് വായനക്കാരെ ധരിപ്പിക്കുവാ നാണു് ഞാൻ വൈരാഗ്യശതകാദികളിൽനിന്നും ശ്ലോകങ്ങ ളെ ഉദ്ധരിച്ചിരുന്നതെന്നും മററും മി. വാഴ്സർ പറഞ്ഞിട്ടുള്ള തിനെ ഉന്മത്തപ്രലാപമാണെന്നാണു് ഞാൻ വിചാരിക്കുന്ന തെന്നു പറഞ്ഞിരുന്നതു് അങ്ങിനെയല്ലെന്നു സ്ഥാപിക്കേ ണ്ടതു് അത്യാവശ്യമായിരുന്നു. ഭാഗവതത്തിൽനിന്നും നള ചരിതം ആട്ടക്കഥയിൽനിന്നും ഞാൻ ശ്ലോകങ്ങളെ ഉദ്ധരി ച്ചിട്ടുണ്ടായിരുന്നില്ലെന്നു് പറഞ്ഞിരുന്നവയെ ഉണ്ടായിരുന്നു എന്നും ഭാഗവതത്തിൽനിന്നും ഉദ്ധരിച്ചിരുന്ന ശ്ലോകങ്ങൾ ഇന്നിന്നതാണെന്നും നളചരിതം ആട്ടക്കഥയിൽനിന്നും ഉദ്ധ രിച്ചിരുന്ന ശ്ലോകങ്ങൾ ഇന്നിന്നതാണെന്നും ഈരടികൾ ഞാൻ ഉദ്ധരിച്ചിരുന്നവ ഇന്നിന്നതാണെന്നും ബാക്കിയുള്ള വരെല്ലാം ബുദ്ധിഹീനരും പാമരന്മാരുമാണെന്നു് ഞാൻ ഏതു ലക്കം വൈദ്യസാരഥിയിലാണു് വിളംബരം ചെയ്തിരു ന്നതെന്നും ഞാൻ പണ്ഡിതനും ബുദ്ധിമാനുമാണെന്നഭിമാ നിക്കുന്നുണ്ടെന്നു് അദ്ദേഹത്തിനെങ്ങിനെ മനസ്സിലായി എ ന്നും വിവരിക്കേണ്ടതായിരുന്നു.

"ഒരു രോഗമില്ലെങ്കിൽ അതില്ലെന്നല്ലാതെ അതേരോ ഗത്തിനു് വേറൊരു പേരുണ്ടെന്നു് പറയുന്നതിന്റെ

സാരമെന്താണ്" എന്നു മി. വാര്യർ ചോദിച്ചിരുന്നതിന്റെ സമാധാനംപറഞ്ഞിട്ട ഞാൻ പ്രസ്തുത രോഗത്തിന്റെ പേരു് ശുക്ലസ്രാവമെന്നാണെന്നു പറഞ്ഞ രീതിയനുസരിച്ച് പ്രമേഹനിദാനത്തിൽ "ഹാരിദ്രവർണ്ണം രക്തം വാ" ഇത്യാദിയായി ഒരു ശ്ലോകം വാഗ്ഭടാചാര്യർ പഠിച്ചുകാണുന്നുണ്ട് എന്നു ഞാൻ പറഞ്ഞിരുന്നതും ശരിയല്ലെന്നാണ് മി. വാര്യരുടെ അഭിപ്രായം.

"അസ്ഥിസ്രാവത്തിന്റെ നിദാനലക്ഷണങ്ങൾ വിവരിച്ചിട്ട് അതിൽനിന്നും ഇന്ന വ്യത്യാസത്തോടുകൂടി കാണുന്നതു് അസ്ഥിസ്രാവമല്ല ശുക്ലസ്രാവമാണ് എന്നു പറഞ്ഞിരുന്നെങ്കിൽ വാഗ്ഭടന്റെ പ്രസ്താവവുമായി സാദൃശ്യമുണ്ടെന്നു അംഗീകരിക്കാമായിരുന്നു" എന്ന് പറഞ്ഞിരിക്കുന്ന മി. വാര്യരുടെ അഭിപ്രായം ഒരു പദാൎത്ഥത്തിനു മററാരു പദാൎത്ഥത്തോട്ട് സാദൃശ്യമുണ്ടെന്നു പറയണമെങ്കിൽ ആ രണ്ടു പദാൎത്ഥങ്ങളിലും ഒരുപോലെയുള്ള ധൎമ്മങ്ങളുണ്ടായിരിക്കണമെന്നാണെന്നു വ്യക്തമാകുന്നുണ്ടല്ലോ. പക്ഷെ മി. വാര്യരുടെ അഭിപ്രായംപോലെയല്ല പണ്ഡിതന്മാരുടെ അഭിപ്രായമെന്നു "രാമം ശക്തിധരോപമം" എന്നും മററുമുള്ള പ്രയോഗങ്ങൾ നോക്കിയാലറിയാം. ശക്തിധരനിലുള്ള ദേവത്വം പരമേശ്വരപുത്രത്വം ഷഡാനനത്വം ദേവസേനാനിത്വം മുതലായവ രാമനിലില്ലെന്നും രാമനിലുള്ള മനുഷ്യത്വം ദശരഥപുത്രത്വം ക്ഷത്രിയത്വം അയോദ്ധ്യാജാതത്വം മുതലായവ ശക്തിധരനിലില്ലെന്നും മനസ്സിലായിട്ടും ശ്രീരാമോദന്തകാരൻ അപ്രകാരം പ്രയോഗിച്ചതു് പരാക്രമമാകുന്ന ഒരു ധൎമ്മം ഇരുവരിലും തുല്യമാകയാലാണല്ലോ. 'ഇന്ദുതുല്യാസ്യാ' എന്ന് പ്രയോഗിച്ചിരിക്കുന്ന ചന്ദ്രാലോകകാരനും 'പുണ്ഡരീകാക്ഷഃ' എന്നു പ്രയോഗിച്ചിരിക്കുന്ന മാഘനും സാദൃശ്യവ്യവഹാരത്തെക്കുറിച്ച് ഉപമാനോപമേയങ്ങൾക്ക് യാവദ്ധൎമ്മസാമ്യം വേണമെന്നില്ലെന്നാണ് അഭിപ്രായമെന്ന് സ്പഷ്ടമാണല്ലോ. ഞാൻ പറഞ്ഞ രീതിയനുസരിച്ച് പ്രമേഹനിദാനത്തിൽ

വാഗ്ഭടാചാൎയ്യർ പഠിച്ചുകാണുന്നുണ്ടെന്നു പറഞ്ഞതിന്നു് അസ്ഥിസ്രാവമല്ല അതു് ശുക്ലസ്രാവമാണെന്നു പറഞ്ഞരീതിയെന്നുള്ള അൎത്ഥംമാത്രമേ എന്നാൽ അവിടെ രീതിശബ്ദംകൊണ്ടു വിവക്ഷിതമായിട്ടുള്ളു എന്നു് പണ്ഡിതന്മാൎക്കറിയാം. പ്രമേഹമല്ല അതു് രക്തപിത്തമാണെന്നു് വാഗ്ഭടാചാൎയ്യർ പറഞ്ഞരീതിയും ഇപ്രകാരമാണല്ലോ. വിവക്ഷയെ അറിഞ്ഞു് അൎത്ഥം ധരിക്കണമെന്നാണു് താൎക്കികന്മാരുടെ അഭിപ്രായമെന്നു് ശാബ്ദബോധപ്രകരണത്തിൽ "ആസത്തിൎയ്യോഗ്യതാകാംക്ഷാ താല്പൎയ്യജ്ഞാനമിഷ്യതേ-കാരണം" എന്നു കാരികാവലികാരൻ പഠിച്ചിരിക്കുന്നതു് കണ്ടിട്ടുള്ളവൎക്കറിയാം. താൎക്കികന്മാരുടെ അഭിപ്രായംപോലെതന്നെയാണു് വൈയാകരണന്മാരുടേയും അഭിപ്രായമെന്നു് "സംഹിതൈകപദേ നിത്യാ നിത്യാ ധാതൂപസൎഗ്ഗയോഃ-നിത്യാസമാസേ വാക്യേതു സാ വിവക്ഷാമപേക്ഷതേ" എന്നു് പ്രവേശകകാരൻ പഠിച്ചിരിക്കുന്നതു് കണ്ടിട്ടുള്ളവൎക്കും അറിയാം.

"അസ്ഥിസ്രാവമെന്നും ശുക്ലസ്രാവമെന്നും പ്രത്യേകം പ്രത്യേകം വിഭിന്നലക്ഷണങ്ങളോടുകൂടി രണ്ടു വ്യാധികൾ സ്വതന്ത്രങ്ങളായി കാണുന്നുണ്ടു്" എന്നു് മി. റായ്യർ എഴുതിയിരിക്കുന്നതിൽ എനിക്കു് അത്യാശ്ചൎയ്യം തോന്നുന്നു. ആ ലേഖനം കണ്ടപ്പോൾ എനിക്കു് "അജ്ഞഃ സുഖമാരാദ്ധ്യഃ സുഖതരമാരാദ്ധ്യതേ വിശേഷജ്ഞഃ ജ്ഞാനലവദുൎവ്വിദഗ്ദ്ധം ബ്രഹ്മാപി നരം ന രഞ്ജയതി" എന്നു ഭൎത്തൃഹരി പറഞ്ഞതു ശരിയാണെന്നു് ബോദ്ധ്യം വന്നു. അസ്ഥി ഒരിക്കലും ഉരുകി സ്രവിയ്ക്കുന്നതല്ലെന്നു് ഞാൻ സദൃഷ്ടാന്തം വ്യക്തമാക്കിയിട്ടുണ്ടായിരുന്നു. ഉരുകാത്ത അസ്ഥി സ്രവിക്കുന്നതുമല്ലല്ലോ. അതുകൊണ്ടു് അസ്ഥിസ്രാവമെന്നൊരു രോഗമുണ്ടെന്നു് ചികിത്സാക്രമകാരൻ പറഞ്ഞിട്ടുള്ളതു് തെറ്റാണെന്നു് ഞാൻ സ്ഥാപിച്ചിരുന്നതു് കണ്ടിട്ടും അസ്ഥിസ്രാവമെന്നൊരു രോഗമുണ്ടെന്നു് പറയുന്ന മി. റായ്യരോടു് ഇനി ഒന്നും പറഞ്ഞിട്ടാവശ്യമുണ്ടെന്നു് തോന്നുന്നില്ല. പക്ഷേ സാരഥിവായനക്കാരിൽ ചിലൎക്കെങ്കിലും

എന്റെ ലേഖനങ്ങളിൽ നിന്നും അസ്ഥിസ്രാവമെന്നൊരു രോഗമില്ലെന്നു് മനസ്സിലാവാൻ സംഗതിയുണ്ടു്. അതുകൊണ്ടു് അസ്ഥിസ്രാവമെന്നൊരു രോഗമില്ലെന്നു വൈദ്യന്മാരെ ധരിപ്പിയ്ക്കുവാൻ വേണ്ടി ഞാൻ ചെയ്ത യത്നം നിഷ്ഫലമായിട്ടില്ലെന്നാണു് ഞാൻ വിചാരിക്കുന്നതു്. "യെ നാമ കേചിദിഹ നഃ പ്രഥയന്ത്യവജ്ഞാം ജാനന്തി തേ കിമപി താൻ പ്രതി നൈഷ യത്നഃ ഉല്പത്സ്യതേ/സ്തി മമ കോപി സമാനധർമ്മാ കാലോഹ്യയം നിരവധിർവ്വിപുലാ ച പൃഥ്വീ" എന്നാണല്ലൊ പണ്ഡിതാഗ്രഗണ്യനായ ഭവഭൂതി പറഞ്ഞിരിക്കുന്നതു്. അസ്ഥിസ്രാവം നിദാനലക്ഷണങ്ങളോടുകൂടിയ വ്യാധിയാണെന്നു് പറഞ്ഞിരിയ്ക്കുന്ന മി. വാര്യർക്കു് ചികിത്സാക്രമകാരൻ അസ്ഥിസ്രാവത്തിന്റെ നിദാനം ഇന്നതാണെന്നു് പറഞ്ഞിട്ടില്ലെന്നു് ധരിയ്ക്കാനുള്ള ബുദ്ധിയും കൂടി ഇല്ലാതെ വന്നതിൽ വ്യസനിയ്ക്കുന്നു.

"വികാരനാമാകുശലോ ന ജിഹ്രീയാൽ കദാചന" ഇത്യാദിയായ ഭാഗങ്ങൾ പ്രക്ഷിപ്തങ്ങളായി സ്വീകരിപ്പാൻ ന്യായവും യുക്തിയും ഉണ്ടോ എന്നു് നോക്കാം". എന്നു പറഞ്ഞിട്ടു് മി. വാര്യർ "മുൻപറഞ്ഞ ആചാര്യന്മാർ മുൻപറഞ്ഞ ഭാഗങ്ങളിൽ മാത്രമല്ല വേറെ പലഭാഗങ്ങളിലും രോഗങ്ങൾ അനന്തങ്ങളാണെന്നും അവയുടെ എല്ലാത്തിന്റെയും നാമനിർദ്ദേശം സാദ്ധ്യമല്ലെന്നും വ്യക്തമാക്കിയിട്ടുണ്ടു്" എന്നു പറഞ്ഞിട്ടു് മി. വാര്യർ അഷ്ടാംഗഹൃദയം ചരകം ഇവയിൽ നിന്നും ചില പ്രക്ഷിപ്തവാക്യങ്ങളെയും ഗണനാധാരസന്നാൽ പഠിക്കപ്പെട്ട ചില വാക്യങ്ങളെയും രോഗങ്ങൾ അസംഖ്യങ്ങളാണെന്നു് തെളിയിയ്ക്കാൻ വേണ്ടി ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ടു്.

എന്നാൽ "വികാരനാമാകുശലോ ന ജിഹ്രീയാൽ കദാചന" ഇത്യാദികളായ ഭാഗങ്ങളല്ല പ്രക്ഷിപ്തങ്ങളാണെന്നു് ഞാൻ പറഞ്ഞ ഭാഗങ്ങൾ എന്നു് ബോധമുള്ളവർക്കറിയാം. ന്യായവും യുക്തിയും ഒന്നുതന്നെയാണെന്നു് പണ്ഡിത

ന്മാക്കറിയാവുന്നതാണു്. ഞാൻ പ്രക്ഷിപ്തങ്ങളാണെന്നു് പറഞ്ഞ ഭാഗങ്ങൾ പ്രക്ഷിപ്തങ്ങളല്ലെന്നു് സ്ഥാപിക്കണമെങ്കിൽ പ്രക്ഷിപ്തങ്ങളാണെന്നു് സ്ഥാപിക്കുവാൻ വേണ്ടി—ദയാലുക്കളായ മഹർഷിമാർ തപസ്സ ചെയ്യുന്നതിനിടയ്ക്കു്—എന്നുതുടങ്ങി—സകല രോഗങ്ങളേയും തത്തച്ചികിത്സകളേയും മഹഷിമാർ പറഞ്ഞിട്ടുള്ള സ്ഥിതിയ്ക്കു്—എന്നതുവരെ ഉള്ള ഭാഗം കൊണ്ടു് 11-ാം വാല്യം 10-ാം ലക്കം സാരഥിയിൽ ഞാൻ എഴുതിയിട്ടുള്ള യുക്തികളെല്ലാം ഖണ്ഡിക്കണം. അല്ലാതെ പലരും പല ദിക്കിലുംരോഗങ്ങൾ അസംഖ്യേയങ്ങളാണെന്നു പറഞ്ഞിട്ടുണ്ടെന്നു് പറഞ്ഞതുകൊണ്ടു് ഫലമില്ലെന്നു് മി വാൎയ്യർ ധരിയ്ക്കാഞ്ഞതിൽ ആശ്ചൎയ്യം തോന്നുന്നു. ജനങ്ങൾ പ്രായേണ ഗതാനുഗതികന്മാരാകയാൽ ഒരാൾ പറഞ്ഞതു് ശരിയാണോ എന്നാലോചിയ്ക്കാതെ ബാക്കിയുള്ളവരും അതുപോലെതന്നെ പറഞ്ഞുകാണുന്നുണ്ടു്.

ചരകത്തിലെ പാണ്ഡുരോഗചികിത്സിതത്തിൽ പാണ്ഡുരോഗം പിത്തപ്രധാനദോഷജമാണെന്നൊരാൾ എഴുതിയിട്ടുള്ളതു് കണ്ടിട്ടു് സംഗ്രഹത്തിലെ നിദാനസ്ഥാനത്തിലും അഷ്ടാംഗഹൃദയത്തിലെ നിദാനസ്ഥാനത്തിലും അപ്രകാരംതന്നെ എഴുതിയിരിക്കുന്നു. എന്നാൽ 3-ാംവാല്യം 2-ാംലക്കം വൈദ്യസാരഥിമുതൽ 9-ാംലക്കം വൈദ്യസാരഥിയുംകൂടി വായിച്ചിട്ടുള്ള വൈദ്യന്മാൎക്കു് പാണ്ഡുരോഗം കഫപ്രധാനദോഷജമാണെന്നു് ഞാൻ വ്യക്തമാക്കിയിട്ടുണ്ടെന്നു മനസ്സിലാവാനിടയുണ്ടു്. പിന്നെ 3-ാംവാല്യം 10-ാം ലക്കം സാരഥിയിൽ ഇ. ടി. നീലകണ്ഠൻമൂസ്സവർകൾ അതിനെപ്പററി എഴുതിയിരുന്നതിനെ 3-ാംവാല്യം 12-ാം ലക്കം സാരഥിയിൽ പി. നാരായണൻനായരും പിന്നെ 4-ാംവാല്യം 2-ാം ലക്കം സാരഥിയിൽ ഇ. കെ. നമ്പൂതിരി അവർകൾ അതിനെപ്പററി എഴുതിയിരുന്നതിനെ 4-ാംവാല്യം 4-ാം ലക്കം സാരഥിയിൽ എന്റെ ശിഷ്യൻ ഒ. എൻ. എൻ. നമ്പിശനും ഖണ്ഡിച്ചിട്ടുണ്ടു്.

ചരകത്തിലെ ഉദരചികിത്സിതത്തിൽ ദോഷസഞ്ചയം ത്വങ്മാംസാന്തരസ്ഥമായിട്ടാണു് ഉദരത്തെ ഉണ്ടാക്കുന്നതെന്നു ഒരാൾ എഴുതിയിരിക്കുന്നതു കണ്ടിട്ടു് സംഗ്രഹത്തിലും അഷ്ടാംഗഹൃദയത്തിലും അപ്രകാരംതന്നെ എഴുതിയിരിക്കുന്നു. ദോഷങ്ങൾ ശാഖാസംസ്ഥിതങ്ങളായിട്ടു് കോഷ്ഠത്തിൽ ഉദരത്തെ ഒരിക്കലും ഉണ്ടാക്കുന്നതല്ലെന്നു് ബുദ്ധിമാന്മാർക്കാലോചിച്ചാലറിയാവുന്നതാണല്ലോ. സുശ്രുതത്തിലാകട്ടെ ദോഷങ്ങൾ കോഷ്ഠസ്ഥങ്ങളായിട്ടാണു് ഉദരത്തെ ഉണ്ടാക്കുന്നതെന്നു് പറഞ്ഞിട്ടുണ്ടുതാനും.

ചരകത്തിലെ ഉദരചികിത്സിതത്തിൽ പ്ലീഹാവു് സ്ഥാനത്തിൽനിന്നും ച്യുതമായിട്ടു് വർദ്ധിച്ചിട്ടാണു് പ്ലീഹോദരത്തെ ഉണ്ടാക്കുന്നതെന്നു് ഒരാൾ എഴുതിയിരിക്കുന്നതു കണ്ടിട്ടു് സംഗ്രഹത്തിലും അഷ്ടാംഗഹൃദയത്തിലും അപ്രകാരംതന്നെ എഴുതിയിരിക്കുന്നു. പക്ഷെ സ്ഥാനച്യുതമായിട്ടു് വയററിൽ കിടക്കുന്ന അതിനോടു് സിരകൾക്കു യാതൊരു ബന്ധവും ഇല്ലാത്തതിനാൽ ആഹാരങ്ങളേക്കൊണ്ടു് അതു വർദ്ധിക്കുകയോ ഔഷധംകൊണ്ടു് ക്ഷയിക്കുകയോ ചെയ്യുന്നതല്ല. മാത്രമല്ല അതു് ഔഷധംകൊണ്ടു ക്ഷയിച്ചാലും സ്വസ്ഥാനത്തിൽ വീണ്ടും ചെന്നിരുന്നു് രക്തത്തെ വഹിക്കുന്നതുമല്ലായ്കയാൽ "പ്ലീഹാമയെ പിപ്പലീ" എന്നു് പ്ലീഹോദരത്തിന്നു് ചികിത്സ വിധിപ്പാനും സംഗതിയില്ലാത്തതാണു്. എന്നാൽ പിപ്പലിയുടെയും പഞ്ചകോലത്തിൻെറയും ഉപയോഗംകൊണ്ടും ജന്മി വെങ്കിട്ടരമണയ്യരുടെ ഒരു സിന്ദൂരത്തിൻെറ ഉപയോഗംകൊണ്ടും ഈ രോഗം നിശ്ശേഷം ശമിച്ചുകാണുന്നുണ്ടു്. അതുകൊണ്ടു് പ്ലീഹാവു് സ്വസ്ഥാനത്തിങ്കൽനിന്നും ച്യുതമായിട്ടു വർദ്ധിച്ചിട്ടാണു് പ്ലീഹോദരത്തെ ഉണ്ടാക്കുന്നതെന്നു പറഞ്ഞിരിക്കുന്നതു് അബദ്ധംതന്നെയാണു്. സുശ്രുതത്തിലും മാധവനിദാനത്തിലും പ്ലീഹാവു് സ്ഥാനച്യുതമായിട്ടു് വർദ്ധിച്ചിട്ടാണു് പ്ലീഹോദരത്തെ ഉണ്ടാക്കുന്നതെന്നു പറഞ്ഞിട്ടില്ല. സ്ഥാനസ്ഥിതമായിട്ടു വർദ്ധിച്ചിട്ടാണു്

പ്ലീഹോദരത്തെ ഉണ്ടാക്കുന്നതെന്നാണു് ആ വൈദ്യതന്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളതു്. സ്ഥാനസ്ഥമായിട്ടു് വർദ്ധിച്ചതിനെ ഔഷധംകൊണ്ടു് ശമിപ്പിക്കാവുന്നതുമാണല്ലോ. ഇതിനെപ്പററി 8-ാംവാല്യം 7-ാം ലക്കം സാരഥിയിൽ ഞാൻ യുക്തിയുക്തമായി എഴുതിയിട്ടുണ്ടായിരുന്നു.

"ഹേമന്തശിശിരൌതുല്യൌ ശിശിരേfല്പം വിശേഷണം. രൌക്ഷ്യമാദാനജം ശീതം മേഘമാരുതവർഷജം" എന്നു് ചരകത്തിലും "ശിശിരേ ശീതമധികം വാതവൃഷ്ട്യാകുലാദിശഃ" എന്നു സുശ്രുതത്തിലും കണ്ടിട്ടു് "ശിശിരേശീതമധികം മേഘമാരുതവർഷജം" എന്നു് സംഗ്രഹത്തിലും എഴുതിയിരിക്കുന്നു. ശിശിരത്തിങ്കൽ മേഘമാരുതവർഷജമായിരിക്കുന്ന ശീതമല്ല ഹിമജമായിരിക്കുന്ന ശീതമാണെന്നും മേഘമാരുതവർഷജമായിരിക്കുന്ന ശീതം പ്രാവൃട്ടിലാണെന്നും ബുദ്ധിമാന്മാൎക്കറിയാവുന്നതാണല്ലോ.

സുശ്രുതത്തിൽ "അനുഷ്ണശീതം മധുരം സ്നിഗ്ദ്ധം രക്തഞ്ചവർണ്ണതഃ. ശോണിതം ഗുരുവിസ്രംസ്യാൽ" എന്നെഴുതിയിരിക്കുന്നതുകണ്ടിട്ടു് സ്നിഗ്ദ്ധമശീതോഷ്ണം ഗുരു പിത്തകഫയകോപോപശമനം സൌമ്യാഗ്നേയം പ്രകൃത്യാ രക്തമാഹുഃ" എന്നു് സംഗ്രഹത്തിലും 'മധുരം ലവണം കിഞ്ചിദശീതോഷ്ണമസംഹതം................ലോഹിതം പ്രഭവഃ ശുദ്ധം തനോസ്തേനൈവ ച സ്ഥിതിഃ' എന്നു് അഷ്ടാംഗഹൃദയത്തിലും എഴുതിയിരിക്കുന്നു. എന്നാൽ 'പിത്തകഫയകോപോപശമനം' എന്നു സംഗ്രഹത്തിലും "പിത്തം തു സ്വേദരക്തയോഃ — ശ്ലേഷ്മാ ശേഷേഷു തേനൈഷാമാശ്രയാശ്രയിണാം മിഥഃ-യദേകസ്യ തദന്യസ്യ വർദ്ധനക്ഷപണൌഷധം" എന്നു അഷ്ടാംഗഹൃദയത്തിലും പഠിച്ചിരിക്കുന്നതു നോക്കിയാൽ പിത്തത്തെ വർദ്ധിപ്പിക്കുന്നവയായ ഉഷ്ണപദാൎത്ഥങ്ങളേക്കൊണ്ടു രക്തം വർദ്ധിക്കുമെന്നും പിത്തത്തെ ക്ഷയിപ്പിക്കുന്നവയായ ശീതപദാൎത്ഥങ്ങളേക്കൊണ്ടു് രക്തം ക്ഷയിക്കുമെന്നും മനസ്സിലാക്കാം. ഈ സ്ഥിതിക്കു് രക്തം ഉഷ്ണമാണെന്നു സ്പഷ്ടമാകു

ന്നതാണു്. കൂടാതെ "രക്തേ ദീവ്രാരുജഃസന്താപം താപം രാഗം വിവർണ്ണതാം" എന്നു് വായു രക്തസ്ഥമായിട്ടു് കോപിച്ചാലുണ്ടാകുന്ന ലക്ഷണങ്ങളെ പറയുന്ന ദിക്കിലും 'രക്താവൃതെ സദാഹാർത്തിസ്ത്വങ്ങ്മാംസാന്തരജാ ഭൃശം" എന്നു് വായു രക്താവൃതമായാലുണ്ടാകുന്ന ലക്ഷണങ്ങളെ പറയുന്ന ദിക്കിലും പറഞ്ഞിട്ടുള്ളതു് നോക്കിയാലും രക്തം ഉഷ്ണമാണെന്നു ധരിക്കാവുന്നതാണു്. വായു രക്തസ്ഥമായിട്ടു് കോപിക്കുമ്പോൾ ഉണ്ടാകുന്ന താപം (ചൂടു്) രക്തജന്യമല്ലാതെ വായുജന്യമല്ലെന്നും വായു രക്താവൃതമാകുമ്പോൾ ഉണ്ടാകുന്ന ദാഹവും രക്തജന്യമല്ലാതെ വായുജന്യമല്ലെന്നും പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇങ്ങിനെ താപത്തെയും ദാഹത്തെയും ഉണ്ടാക്കുന്ന രക്തം അനുഷ്ണശീതമല്ല ഉഷ്ണംതന്നെയാണു് എന്നു് ലേശമെങ്കിലും ബുദ്ധിയുള്ളവർക്കാലോചിച്ചാലറിയാവുന്നതാണല്ലോ.

സുശ്രുതത്തിൽ കടുരസം കഫജിത്താണെന്നെഴുതിയിരിക്കുന്നതു കണ്ടിട്ടു് സംഗ്രഹത്തിലും അഷ്ടാംഗഹൃദയത്തിലും അപ്രകാരം തന്നെ എഴുതിയിരിക്കുന്നു. രക്തദുഷ്ടിഹേതുവായ കടുരസം കഫജിത്തല്ല കഫകൃത്താണെന്നു് ഞാൻ 9-ാംവാല്യം 4-ാം ലക്കം വൈദ്യസാരഥിയിൽ വ്യക്തമാക്കിയിട്ടുണ്ടെന്നു് സാരഥിവായനക്കാരായ വൈദ്യന്മാക്കറിയാം.

സുശ്രുതത്തിൽ "ശോണിതക്ഷയെ ത്വക്പാരുഷ്യമമ്ലശിശിരപ്രാർത്ഥനാ സിരാശൈഥില്യം ച" എന്നെഴുതിയിരിക്കുന്നതു കണ്ടിട്ടു് "ത്വഗ്രൗക്ഷ്യാമ്ലശീതാഭിലാഷസിരാശൈഥില്യൈരസൃക്" എന്നു് സംഗ്രഹത്തിലും "രക്തേഽമ്ലശിശിരപ്രീതിഃസിരാശൈഥില്യരൂക്ഷതെ' എന്നു് അഷ്ടാംഗഹൃദയത്തിലും എഴുതിയിരിക്കുന്നു. എന്നാൽ "കർവ്വതെഹി രുചിം ദോഷാ വിപരീതസമാനയോഃ. വൃദ്ധാഃക്ഷീണാശ്ച" എന്ന പദ്യത്തിന്റെ അർത്ഥമാലോചിച്ചാൽ രക്തക്ഷയത്തിങ്കൽ സമാനമായിരിക്കുന്ന ഉഷ്ണത്തിലല്ലാതെ ശിശിരത്തിൽ പ്രീതി ഒരിക്കലും ഉണ്ടാകുന്നതല്ലെന്നു് ബുദ്ധിമാന്മാക്കു്

അറിയാവുന്നതാണു്. "ശോണിതക്ഷയെത്വക്പാരുഷ്യമമ്ലലവണപ്രാൎത്ഥനാ സിരാശൈഥില്യം ച" എന്നായിരുന്നു സുശ്രുതമുനി പഠിച്ചിരുന്നതെന്നാണു് ഞാൻ വിചാരിക്കുന്നതു്.

"ആഹാരശ്ച വിഹാരശ്ച യഃസ്യാദ്ദോഷഗുണൈഃസമഃ. ധാതുഭിൎവ്വിഗുണോ യശ്ച സ്രോതസാം സ പ്രദൂഷകഃ. അതിപ്രവൃത്തിഃ സംഗോവാ സിരാണാം ഗ്രന്ഥയോƒപിവാ. വിമാൎഗ്ഗതോ വാ ഗമനം സ്രോതസാംദുഷ്ടിലക്ഷണം". എന്നു് ചരകത്തിൽ എഴുതിയിരിക്കുന്ന പദ്യങ്ങൾ സാധ്വൎത്ഥങ്ങളല്ലെന്നു് മനസ്സിലാക്കാതെ സംഗ്രഹത്തിലും അഷ്ടാംഗഹൃദയത്തിലും അപ്രകാരം തന്നെ എഴുതിയിരിക്കുന്നു. എന്നാൽ ആ പദ്യങ്ങൾ അസാധ്വൎത്ഥങ്ങളാണെന്നു് 5-ാംവാല്യം 1-ാംലക്കം വൈദ്യസാരഥിയിൽ ഞാൻ സ്പഷ്ടമാക്കിയിരിക്കുന്നതു് സാരഥി വായനക്കാരായ വൈദ്യന്മാർ കണ്ടിട്ടുണ്ടാവാൻ സംഗതിയുള്ളതിനാൽ ഇവിടെ അതിനെപ്പററി വിസ്തരിക്കുന്നില്ല.

ചരകത്തിലെ പാണ്ഡുരോഗചികിത്സിതത്തിൽ "പഞ്ചമോ ഭക്ഷണാന്മൃദഃ" എന്നു് എഴുതിയിരിക്കുന്നതു കണ്ടിട്ടു് മൃത്ഭക്ഷണജന്യമായിട്ടും പാണ്ഡുരോഗമുണ്ടെന്നു് ധരിച്ചു് "സ പഞ്ചധാപൃഥക്ദോഷൈഃ സമസ്തൈൎമൃത്തികാദനാൽ" എന്നു് സംഗ്രഹത്തിലും അഷ്ടാംഗഹൃദയത്തിലും എഴുതിയിരിക്കുന്നു. പക്ഷെ സ്വസ്ഥനായിരിക്കുന്ന ഒരാൾക്കു് മൃത്ഭക്ഷണത്തിൽ ഒരിക്കലും ആഗ്രഹമുണ്ടാകുന്നതല്ലായ്കയാൽ മൃത്ഭക്ഷണം നിമിത്തം ആൎക്കും പാണ്ഡുരോഗമുണ്ടാവാൻ സംഗതിയില്ലാത്തതാണു്. പാണ്ഡുരോഗമുണ്ടായാൽ രോഗസ്വഭാവ്യംകൊണ്ടു് മൃത്തിൽ ആഗ്രഹമുണ്ടാകാവുന്നതാണെന്നു് സമ്മതിക്കാം. സുശ്രുതത്തിൽ മൃത്ഭക്ഷണജന്യമായിട്ടു് ഒരു പാണ്ഡുരോഗം പറഞ്ഞു കാണുന്നതുമില്ല. "പാണ്ഡ്വാമയോഷ്ടാൎദ്ധവിധഃ പ്രദിഷ്ടഃപൃഥക്സമസ്തൈഃ കപിതൈശ്ച ദോഷൈഃ" എന്നാണു് സുശ്രുതത്തിൽ പഠിച്ചിരിക്കുന്നതു്. അഷ്ടാൎദ്ധവിധഃ എന്നതുകൊണ്ടു് നാലു വിധമേ പാണ്ഡുരോഗമുള്ളു എന്നും മൃത്ഭക്ഷണജന്യമായിട്ടൊരു പാണ്ഡു

രോഗമില്ലെന്നും സ്പഷ്ടമാണല്ലോ. എന്നാൽ "വ്യായാമമമ്ലം ലവണാന്നിമദ്യം മൃദം ദിവാസ്വപ്നമതീവതീക്ഷ്ണം. നിഷേവമാണസ്യ പ്രദുഷ്യരക്തം കുർവ്വന്തിദോഷാസ്ത്വചി പാണ്ഡുഭാവം" എന്നു പഠിച്ചിരിക്കുന്ന സുശ്രുതമുനിയും മൃത്ഭക്ഷണം പാണ്ഡുരോഗകാരണമാണെന്ന് സമ്മതിച്ചിട്ടുണ്ടല്ലോ എന്നു ചിലക്ക് സംശയം തോന്നാൻ സംഗതിയുണ്ട്. പക്ഷെ സുശ്രുതമുനി ഒരിക്കലും "മൃദം ദിവാസ്വപ്നമതീവതീക്ഷ്ണം" എന്നു പഠിപ്പാൻ സംഗതിയില്ല. "ഭുക്ത്വാ ദിവാസ്വപ്നമതീവതീക്ഷ്ണം" എന്നായിരുന്നു സുശ്രുതമുനി പഠിച്ചിരുന്നതെന്നാണു ഞാൻ വിചാരിയ്ക്കുന്നതു്. കേവലം ദിവാസ്വപ്നമല്ല രക്തത്തെ ദൂഷിപ്പിക്കുന്നതു് ഭോജനാനന്തരമുള്ള ദിവാസ്വപ്നമാണു് രക്തത്തെ ദൂഷിപ്പിക്കുന്നതെന്നു "ഭുക്ത്വാ ദിവാപ്രസ്വപതാം..........ശരൽക്കാലസ്വഭാവാച്ച ശോണിതം സമ്പ്രദുഷ്യതി" എന്നു ചരകമുനി പഠിച്ചിരിക്കുന്നതു നോക്കിയാലറിയാം.

സുശ്രുതത്തിൽ "പിത്തപക്വാശയമദ്ധ്യേ ഗർഭാശയോ യത്ര ഗർഭസ്തിഷ്ഠതി" എന്നു പഠിച്ചിരിക്കുന്നതു കണ്ടിട്ട് "സ്ത്രീണാം പിത്തപക്വാശയയോർമദ്ധ്യേ ഗർഭാശയോഽഷ്ടമഃ" എന്നു സംഗ്രഹത്തിലും "ഗർഭാശയോഽഷ്ടമഃസ്ത്രീണാം പിത്തപക്വാശയാന്തരേ" എന്നു അഷ്ടാംഗഹൃദയത്തിലും എഴുതിയിരിക്കുന്നു. ഇതു് ശരിയല്ല. 'വസ്തിപക്വാശയാന്തരേ' എന്നാണിവിടെ പഠിയ്ക്കേണ്ടതെന്നു ശരീരം കീറി നോക്കീട്ടുള്ള വൈദ്യന്മാർക്കറിയാം. ഗർഭാശയത്തിൻെറ മുൻഭാഗത്തു് വസ്തിയും പിൻഭാഗത്തു് പക്വാശയവുമാണു കാണുന്നതു്. അവയുടെ നടുക്കാണു് ഗർഭാശയമെന്നു ഗർഭാശയത്തിലേക്കുള്ള ദ്വാരമായ യോനിയുടെ മുൻഭാഗത്തു് മൂത്രദ്വാരവും പിൻഭാഗത്തു മലദ്വാരവും കാണുന്നതുകൊണ്ടുതന്നെ മനസ്സിലാക്കാം. പക്വാശയത്തിൻെറ മുകളിലാണു് ഗർഭാശയമെങ്കിൽ പക്വാന്നസ്ഥാനമായ പക്വാശയത്തിൽക്കൂടി ശുക്ലം ഗർഭാശയത്തിൽ ചെല്ലുന്നതുമല്ലല്ലോ.

സുശ്രുതത്തിൽ 'സ്ഫടികാഭം ദ്രവം സ്നിഗ്ധം മധുരം മധുഗന്ധി ച— ശുക്ലമിച്ഛന്തികേചിത്തു തൈലക്ഷൌദ്രനിഭം തഥാ' എന്നെഴുതിയിരിക്കുന്നതുകണ്ടിട്ട് ഘൃതമാക്ഷികതൈലവർണ്ണമായിരിക്കുന്ന ശുക്ലം ഗർഭാധാനയോഗ്യമാകുന്നെന്നു് സംഗ്രഹത്തിലും അഷ്ടാംഗഹൃദയത്തിലും എഴുതിയിരിക്കുന്നു. ഘൃതമാക്ഷികതൈലാഭമായ ശുക്ലം ആക്കും ഉള്ളതായി കേട്ടിട്ടില്ല. അങ്ങിനെയുള്ള ശുക്ലം പ്രദുഷ്ടമാണെന്നും ബീജാസമത്ഥമാണെന്നുമാണു് ഞാൻ വിചാരിക്കുന്നതു്. ചരകത്തിലാകട്ടെ ഘൃതമാക്ഷികതൈലാഭമാണു് ശുദ്ധമായ ശുക്ലം എന്നു് പറഞ്ഞുകാണുന്നില്ല. 'സ്നിഗ്ധം ഘനം പിച്ഛിലം ച മധുരം ചാവിദാഹി ച. രേതഃശുദ്ധം വിജാനീയാച്ഛ്വേതം സ്ഫടികസന്നിഭം' എന്നാണു് ചരകപാഠം.

'തത്ര സദ്യോഗൃഹീതഗർഭായാ ലിംഗാനി ശ്രമോ ഗ്ലാനിഃ പിപാസാ സക്ഥിസദനം ശുക്ലശോണിതയോരവബന്ധഃസ്ഫുരണം ച യോനേഃ' എന്നു് സുശ്രുതത്തിലും 'നിഷ്ഠീവികാ ഗൌരവമംഗസാദസ്തന്ദ്രാപ്രഹർഷൌ ഹൃദയവ്യഥാ ച - തൃപ്തിശ്ച ബീജഗ്രഹണം ച യോന്യാ ഗർഭസ്യ സദ്യോƒനുഗതസ്യ ചിഹ്നം' എന്നു് ചരകത്തിലും സദ്യോഗൃഹീതഗർഭയായിരിക്കുന്ന സ്ത്രീയുടെ ലക്ഷണങ്ങളെ പറഞ്ഞിരിക്കുന്നതുകണ്ടിട്ട് "അഥനാര്യാഃ സദ്യോഗൃഹീതഗർഭായാശ്ച ലിംഗം യോന്യാ ബീജഗ്രഹണം തൃപ്തിർഗരിമാ സ്ഫുരണം ശുക്ലാസ്രയോരനനുബന്ധശ്ച - തഥാ പ്രഹർഷോ ഹൃല്ലാസസ്തന്ദ്രാംഗസാദഃ പ്രസേകോ ഹൃദയവ്യഥാ ഗ്ലാനിഃ പിപാസാ ച" എന്നു് സംഗ്രഹത്തിലും ലിംഗം തു സദ്യോ ഗർഭായാ യോന്യാ ബീജസ്യസംഗ്രഹഃ- തൃപ്തിർഗുരുതാ സ്ഫുരണം ശുക്ലാസ്രാനനുബന്ധനം' എന്നു് അഷ്ടാംഗഹൃദയത്തിലും എഴുതിയിരിക്കുന്നു. "ശുക്ലശോണിതയോരവബന്ധഃ" എന്നു് സുശ്രുതത്തിൽ പഠിച്ചിരിക്കുന്ന ഭാഗംകൊണ്ടും "ബീജഗ്രഹണം ച യോന്യാ" എന്നു് ചരകത്തിൽ പഠിച്ചിരിക്കുന്ന ഭാഗംകൊണ്ടും പ്രതിപാദിതമായിട്ടുള്ളതു് സുരതത്തിങ്കൽ സ്രവിച്ചതായ

ശുക്ലം പുറത്തേക്ക് പോവാതെ ഗർഭാശയത്തിൽ സ്ഥിതി ചെയ്യുക എന്നുള്ള അത്ഥംതന്നെയാണ്. ഈ സ്ഥിതിക്ക് "യോന്യാ ബീജഗ്രഹണം" എന്നു പഠിച്ചതിന്റെ ശേഷം പിന്നെ "ശുക്ലശോണിതയോരനുബന്ധഃ" എന്ന് സംഗ്രഹത്തിലും "യോന്യാ ബീജസ്യ സംഗ്രഹഃ" എന്ന് പഠിച്ചതിന്റെശേഷം "ശുക്ലാസ്രാനനുബന്ധനം" എന്ന് അഷ്ടാംഗഹൃദയത്തിലും ആ അത്ഥത്തെത്തന്നെ പ്രതിപാദിക്കുന്ന പദങ്ങളെ പഠിയ്ക്കേണ്ടതായ ആവശ്യമുണ്ടായിരുന്നില്ല. ഒരത്ഥം തന്നെ കിട്ടുന്ന പദത്തെ വീണ്ടും ആ അത്ഥലാഭത്തിനുവേണ്ടി പ്രയോഗിക്കുന്നതുകൊണ്ടുള്ള ഫലം പൌനരുക്ത്യദോഷസമ്പാദനമാണല്ലോ. ഇതുപോലെ ഓരോരുത്തരും പറഞ്ഞിരിക്കുന്നതുകണ്ടിട്ട് തങ്ങൾ ആലോചിക്കാതെ ഉള്ള പ്രയോഗങ്ങൾ വൈദ്യതന്ത്രങ്ങളിൽ വേറെയും കാണുന്നുണ്ട്. വിസ്തരഭയംനിമിത്തം അവയെ ഇവിടെ വിവരിക്കുന്നില്ല.

തോണിയിലോ മററോ കയറി പുഴ കടന്നുപോകുന്നവക്ക് പുഴയുടെ അടിയിൽ കിടക്കുന്ന ജന്തുക്കളേയും അവയുടെ വലിപ്പങ്ങളേയും അറിയുവാൻ സാധിക്കുന്നതല്ലല്ലോ. അതുപോലെ രണ്ടോ നാലോ സർഗ്ഗം കാവ്യം പഠിച്ച് ഒരു വൈദ്യന്റെ അടുക്കൽ ചെന്നിരുന്ന് വൈദ്യതന്ത്രപാരായണംചെയ്ത് തങ്ങൾ വൈദ്യന്മാരാണെന്നഭിമാനിക്കുന്നവക്ക് വൈദ്യതന്ത്രങ്ങളിൽ അനുപപന്നങ്ങളായ ഭാഗങ്ങളുണ്ടെന്ന് സോദാഹരണം വ്യക്തമാക്കിയാലും ബോദ്ധ്യം വരാത്തതിൽ അത്ഭുതംതോന്നാൻ സംഗതിയില്ല. തക്കാദികളായ ശാസ്ത്രങ്ങളെ പഠിച്ച് വ്യുല്പത്തി സമ്പാദിച്ചിട്ട് വൈദ്യതന്ത്രാത്ഥങ്ങളെ ശരിയായവിധം ധരിച്ചിട്ടുള്ള ഒരു വൈദ്യനിൽനിന്നും വൈദ്യതന്ത്രാത്ഥങ്ങളെ ധരിച്ചിരിക്കുന്ന പ്രതിഭാശാലികളായ വൈദ്യന്മാക്ക് ഞാൻ പറയാതെതന്നെ വൈദ്യതന്ത്രങ്ങളിലെ അനുപപന്നങ്ങളായ ഭാഗങ്ങളെ അറിയാൻ സാധിക്കുകയും ചെയ്യും.

## വിഷയവിവരം.